വക്കീൽ കോടതിയിൽ വാദിച്ചപ്പോൾ അതു വാസ്തവമാണെന്നു സർട്ടിഫൈ ചെയ്യുന്ന ഒരു കത്ത് എന്റെ കൈയിൽനിന്നും വാങ്ങി ഹാജരാക്കാൻ ന്യായാധിപൻ ആവശ്യപ്പെട്ടു. ഈ കേസ് നടക്കുന്ന കാലത്ത് ഞാൻ കാലിഫോർണിയായിൽ ആയിരുന്നു. അവിടെ നിന്നു മേൽപ്പറഞ്ഞ ജഡ്ജിക്ക് ഞാൻ അയച്ചുകൊടുത്ത കത്തിനെ അദ്ദേഹം മാനിച്ചുകൊണ്ട് ജോൺസണ് രണ്ടുകൊല്ലം വെറുംതടവു വിധിച്ചു. എന്നാൽ പകലൊക്കെയും അടുത്തുള്ള ഒരു തോട്ടത്തിൽ പണിയെടുത്തുകൊള്ളുവാൻ വിധിച്ചിരുന്നു. അതേ തോട്ടത്തിൽത്തന്നെ ലിസിയും പണിയെടുപ്പുകാരിയായതുകൊണ്ട് പകലൊന്നും ജോൺസണ് തടവനുഭവപ്പെട്ടില്ല. ജയിൽ അധികൃതർതന്നെ അവരുടെ വിവാഹം നടത്തിക്കൊടുത്തു.

## റെയ്നാർ ജോൺസൺ

മെൽബോണിൽ താമസം തുടങ്ങി അധികദിവസം കഴിയുന്നതിനു മുമ്പുതന്നെ ഒരു അസാധാരണനായ സന്ദർശകൻ എന്നെ കാണുവാൻ വരികയുണ്ടായി. അദ്ദേഹത്തെക്കണ്ടാൽ സാധാരണക്കാരിലും സാധാരണൻ എന്നേ തോന്നുകയുള്ളു. പേര് ജോൺസൺ എന്നുമാത്രം പറഞ്ഞു. അദ്ദേഹവും ഭാര്യയും ഭാരതീയമായ പഠനങ്ങൾ വളരെ ഇഷ്ടപ്പെടുന്നതായും യോഗം പരിശീലിക്കുന്നതായും പറഞ്ഞു. എനിക്കു സമ്മതമുള്ളപക്ഷം ഫെർണിക്രീക്കിലുള്ള അവരുടെ വസതിയിൽ കുറച്ചുദിവസം അതിഥിയായി കൂടുന്നതു തങ്ങൾക്കു സന്തോഷകരമായിരിക്കുമെന്നും അറിയിച്ചു.

ജോൺസണ് കാഴ്ചയിൽ എഴുപതുവയസ്സുണ്ട്. തീരെ കൃശമായ ശരീരം. എത്ര സൂക്ഷ്മമായ കാര്യങ്ങളും നൊടിയിടയിൽ മനസ്സിലാക്കിക്കൊണ്ട് ബുദ്ധിയെ ഖനനം ചെയ്യുമാറുള്ള ചോദ്യങ്ങൾ ചോദിക്കുന്നതു കേട്ടപ്പോൾ അദ്ദേഹത്തെപ്പറ്റി കൂടുതൽ അറിയണമെന്നു തോന്നി. ഏതായാലും ഞാൻ അദ്ദേഹത്തിന്റെ അതിഥിയായി ചെല്ലാമെന്ന് സമ്മതിച്ചു. അടുത്ത ദിവസം കാലത്ത് എന്നെ ഫെർണിക്രീക്കിലുള്ള അത്യന്തം വിനീതമായ ഒരു വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി. അത് ഒരു പർണ്ണശാലയായിരുന്നില്ലെങ്കിലും ഒരാധുനിക വസിഷ്ഠനും അരുന്ധതിയും തപസ്സുചെയ്തു കഴിയുന്ന ആശ്രമംപോലെയാണ് കാണപ്പെട്ടത്. എന്റെ ആതിഥേയൻ വിശ്വവിശ്രുതനായ റൂഥർഫോർഡിന്റെ സഹപ്രവർത്തകനായി സ്പെക്ട്രം ഫിസിക്സിൽ വലിയ ചില കണ്ടുപിടിത്തങ്ങൾ നടത്തിയിട്ടുള്ള സുപ്രസിദ്ധനായ ഡോക്ടർ റെയ്നാർ ജോൺസണാണെന്ന് ഞാൻ വേഗംതന്നെ മനസ്സിലാക്കി. അദ്ദേഹവും ഭാര്യയും മെൽബോണിലെ കിങ്സ് കോളേജിൽ അദ്ധ്യാപകരായിരിക്കുമ്പോഴാണ് പെട്ടെന്ന് അദ്ദേഹത്തിനു മനംമാറ്റമുണ്ടായത്. ഒരുദിവസം അദ്ദേഹം കോളേജിലുള്ള തന്റെ ഓഫീസ്മുറിയിൽ ഇരിക്കുമ്പോൾ സുന്ദരിയായ ഒരു യുവതി യാതൊരു മുന്നറിയിപ്പും കൂടാതെ തന്റെ മുറിയിലേക്കു കടന്നുചെന്ന് കുറച്ചൊരു ധാർഷ്ട്യത്തോടെ ചോദിച്ചു: ''റെയ്നാർ, എന്തിനാണ് നിങ്ങൾ ഒരു വിലപ്പെട്ട ജീവിതം ഇവിടെ ആഹുതി ചെയ്യുന്നത്?'' പാശ്ചാത്യ രീതിക്കു നിരക്കാത്ത ഈ സന്ദർശനവും ചോദ്യവും കേട്ടപ്പോൾ ക്ഷോഭിക്കുന്നതിനു പകരം ഡോക്ടർ ജോൺസൺ ആശ്ചര്യംകൊണ്ട് സ്തബ്ധനാവുകയാണു ചെയ്തത്. ആ സ്ത്രീ തുടർന്നു: ''റെയ്നാർ, നിങ്ങളെ ഞാൻ വളരെക്കാലമായി അറിയും. എന്നോടൊപ്പം വരിക, നിങ്ങളുടെ പഠിപ്പെല്ലാം വൃഥാവിലായിപ്പോയി. ഇനി ആദ്യംമുതൽ പഠിക്കേണ്ടിയിരിക്കുന്നു. ഇപ്പോൾത്തന്നെ ഉദ്യോഗം രാജിവയ്ക്കുക.'' ഏതോ മാസ്മരിക വലയത്തിൽപ്പെട്ടതുപോലെ ജോൺസൺ തരിച്ചിരുന്നു. ആ സ്ത്രീ ആരെന്ന് അവർ വെളിവാക്കിയില്ല. അടുത്ത മുറിയിലുണ്ടായിരുന്ന തന്റെ ഭാര്യയെക്കൂടിവിളിച്ച് ജോൺസൺ ആ സ്ത്രീക്കു പരിചയമാക്കി. ദൈവത്തിന്റെ വിളി കേട്ടതുപോലെ ഡോക്ടർ ജോൺസണും ഭാര്യയും അവരുടെ പ്രൊഫസർ സ്ഥാനങ്ങൾ രാജിവയ്ക്കുകയും ആശ്രമജീവിതം ആരംഭിക്കുകയും ചെയ്തു. അദ്ദേഹം തന്നെയാണ് ഈ വസ്തുത എന്നോടു പറഞ്ഞത്. അന്നുമുതൽ മനസാ വാചാ കർമ്മണാ ആ സ്ത്രീക്കു വിധേയരായിട്ടാണ് ഡോ. ജോൺസണും പത്നിയും ജീവിച്ചുവരുന്നത്. അവർ ആ സ്ത്രീയെ ഗുരുവായി ആരാധിക്കുന്നു. ജോൺസന്റെ മുറിയിൽ മഹാകവി രവീന്ദ്രനാഥ ടാഗോറിന്റെ ഒരു ചിത്രം വളരെ ഭവ്യതയോടുകൂടി വച്ചിരിക്കുന്നതു ഞാൻ കണ്ടു. അത് അദ്ദേഹം തന്നെ വരച്ച ചിത്രമായിരുന്നു. ഇംഗ്ലണ്ടിൽ താമസിച്ചിരുന്ന കാലത്ത് അദ്ദേഹം വൈ. ബി. യേറ്റ്സിന്റെ ഒരു സുഹൃത്തായിരുന്നു. യേറ്റ്സിൽനിന്നും ടാഗോറിനെപ്പറ്റിയും സി. എഫ്. ആൻഡ്രൂസിനെപ്പറ്റിയും കേൾക്കുവാനിടയായ ജോൺസൺ അവരുടെ രണ്ടുപേരുടെയും ഒരു വലിയ ആരാധകനായി മാറി. അന്നുമുതൽ ഭാരതീയ സംസ്കാരത്തിൽ അദ്ദേഹം ശ്രദ്ധപതിപ്പിച്ചുപോന്നു. ഡോക്ടർ ജോൺസന്റെ ഗുരുവിനെ കാണാൻ ഞാൻ ആഗ്രഹം പ്രകടിപ്പിച്ചെങ്കിലും അവർ അജ്ഞാതവാസത്തിലാണെന്നു പറഞ്ഞതുകൊണ്ട് പിന്നെ അതിനായി നിർബ്ബന്ധിച്ചില്ല. പ്രഭാതംമുതൽ പ്രദോഷംവരെ ഡോ: ജോൺസണും ഭാര്യയും എന്നോടു വേദാന്ത വിഷയങ്ങളെപ്പറ്റി ചോദ്യങ്ങൾ ചോദിച്ചു. ചിലപ്പോൾ അടുത്തുള്ള ഷേർബ്രൂക്ക് വനാന്തരത്തിൽ അവർ എന്നെ നടക്കാൻ കൊണ്ടുപോകുമായിരുന്നു. അക്കാലത്ത് നടരാജഗുരു എഴുതിത്തന്നിരുന്ന 'ആൻ ഇന്റഗ്രേറ്റഡ് സയൻസ് ഒഫ് ദ ഏബ്സാലൂട്ട്'' എന്ന പുസ്തകത്തിന്റെ ഡ്രാഫ്റ്റ് കോപ്പി എന്റെ കൈവശമുണ്ടായിരുന്നു. ഈ പുസ്തകം ഫിസിക്സിനെയും മെറ്റാഫിസിക്സിനെയും ബ്രഹ്മവിദ്യയുടെ വെളിച്ചത്തിൽ സമന്വയിക്കുന്ന ഒരു മഹാഗ്രന്ഥമായതിനാൽ അതിലെ പലഭാഗങ്ങളും രാത്രി ഞങ്ങൾ ഒന്നിച്ചിരുന്നു വായിച്ചുപോന്നു. അതിൽ ഡോ: ജോൺസണ് വളരെയധികം രസകരമായി തോന്നിയ ഒരു ഭാഗം ഞാനിവിടെ ഉദ്ധരിച്ചു കൊള്ളട്ടെ.

''ശാസ്ത്രത്തിന്റെ തത്വസമീകരണം അനുസരിച്ചു കാരണത്തെ എത്രവേണമെങ്കിലും സൂക്ഷ്മതരമാക്കിക്കൊണ്ടുപോകാം.

ഈ വസ്തുത ആലോചിക്കുമ്പോൾ കാര്യകാരണനിരൂപണത്തെത്തന്നെ ശാസ്ത്രം അതിന്റെ ആധാരശിലയായി സ്വീകരിക്കുന്നുവെന്നു പറയാം. കാരണാത്മകത്വത്തിനുള്ള ഈദൃശമായ പ്രാധാന്യം മാക്സ് പ്ലാങ്കിനെപ്പോലുള്ള ദാർശനികർ എടുത്തുകാട്ടിയിട്ടുണ്ട്. മാക്സ് പ്ലാങ്കിന്റെ അഭിപ്രായം ഐൻസ്റ്റൈനും സമ്മതമാണ്. അങ്ങനെ ആധുനികശാസ്ത്രത്തിൽ കാലത്തിനും ദേശത്തിനും സമമായ പ്രാധാന്യം കാരണാത്മകത്വത്തിനു ലഭിച്ചിരിക്കുന്നു. ഇതിനെ ഓരോന്നിനെയും സ്വതന്ത്രമായി പരാമർശിക്കുമ്പോൾ പരമാർത്ഥത്തെ ഉൾക്കൊള്ളുവാനുള്ള സംപൂർണ്ണത ഓരോന്നിനും ഉണ്ടെന്നു പറയാം. ഇങ്ങനെ ഏതെങ്കിലും ഒരു തത്വത്തെ ശുദ്ധീകരിച്ച് അതിന് പരംപൊരുളിന്റെ പദവി നല്കുന്ന പാരമ്പര്യം പ്ലേറ്റോയുടെ കാലംമുതൽ നിലനിന്നുപോരുന്നു. വ്യാപകീകരണം (Generalization) വിവിക്തവിചാരണം (Abstraction) എന്നീ വിചാരവിധികളനുസരിച്ച് ഈ തത്വത്തിന് പരമപദവി ഉള്ളതായി പ്ലേറ്റോ എടുത്തു കാണിച്ചിട്ടുണ്ട്. ഇത്തരത്തിൽ പരമാർത്ഥദർശനത്തിനായി നടത്തുന്ന ശ്രമത്തിൽ അശാസ്ത്രീയമായോ, ദർശനവിരോധമായോ ഒന്നും തന്നെയില്ല. കാരണത്തെ ജീവിതത്തിന്റെ ഒരു വിവിക്തതത്വമായി കാണുമ്പോൾ അതു നമ്മുടെ ജീവന്റെ തന്നെ മുഖ്യകരുവായി ഇരുന്നുകൊണ്ട് നിമിഷംപ്രതി ഭാവാത്മകതയെ രചിച്ച് ജീവിതത്തിന് നൈരന്തര്യം ഉണ്ടാക്കിക്കൊണ്ടിരിക്കുന്നതായി മനസ്സിലാകും. മനുഷ്യനിലായാലും മൃഗത്തിലായാലും സസ്യങ്ങളിലായാലും എവിടെയെല്ലാം ചേതനയുടെ ഏറ്റവും നേരിയ കാരണമെങ്കിലും പ്രകടമാകുന്നുണ്ടോ അവിടെയെല്ലാം ഈ കാരണാത്മകത തന്നെയാണ് ജീവന്റെ അഭിബോധകേന്ദ്രമായി (Apperceptive core) പ്രവർത്തിക്കുന്നത്. പ്രാതിഭാസികമായ പ്രപഞ്ചത്തിൽ ഈ തത്വത്തെ പ്രപഞ്ചകാരണമായി നാം എണ്ണിപ്പോരുന്നു. ഈ പ്രപഞ്ചകാരണത്തെ മതപരമായ വീക്ഷണത്തിൽ ദൈവമെന്നു വിളിച്ചുപോകുന്നതിൽ യാതൊരു തെറ്റുമില്ല. ഡെക്കാർട്ടിന്റെയും ഹെഗലിന്റെയും ദർശനങ്ങളിൽ അവർ പ്രപഞ്ചകാരണത്തെത്തന്നെ ദൈവമായി അംഗീകരിച്ചിട്ടുണ്ട്. മാക്സ് പ്ലാങ്കിന്റെ ഈ വാക്കുകൾ ശ്രദ്ധിക്കുക.

(തുടരും)



541. 1986 Jan. 26





എം. കൃഷ്ണൻ നായർ

# സാഹിത്യവാരഫലം

**ഞാ**ൻ പണ്ടു താമസിച്ചിരുന്ന വീട്ടിനടുത്ത് ഒരു സമുന്നതനായ ഉദ്യോഗസ്ഥൻ ഉദ്യോഗസ്ഥയായ ഭാര്യയോടൊരുമിച്ചു താമസിച്ചിരുന്നു. അദ്ദേഹം നീതിന്യായ നിർവഹണത്തിൽ തൽപരൻ. ശുപാർശ കേൾക്കില്ല. കൈക്കൂലി കൊണ്ടുവരുന്നവനെ പൊലീസ്സ്റ്റേഷനകത്താക്കും. പാവപ്പെട്ട ഗൃഹസ്ഥൻ തന്റെ ശമ്പളത്തിൽനിന്നു മാസംതോറും പ്രോവിഡന്റ് ഫണ്ടിലടച്ച തുകയിൽനിന്ന് ഒരു ചെറിയ തുക രോഗചികിത്സയ്ക്കായി കടം ചോദിച്ചാൽ ആയിരമായിരം 'ക്വിഅറി'കൾ (query) ഫയലിൽ രേഖപ്പെടുത്തി കാലവിളംബം വരുത്തി അയാളെ കാലനൂർക്ക് അയയ്ക്കുന്നതിൽ പ്രഗല്ഭൻ. ആ നവലങ്കാനാഥനെ പേടിച്ചാരും ആ വഴി നടന്നിരുന്നില്ല. ഞാൻ കൊളീജിയറ്റ് വിദ്യാഭ്യാസ വകുപ്പിലായിരുന്നതുകൊണ്ടും ഏതു സ്ഥലത്തേക്ക് എന്നെ മാറ്റിയാലും അതു ശഷ്പതുല്യം പരിഗണിക്കുന്നവനായിരുന്നതുകൊണ്ടും അദ്ദേഹത്തെ പേടിച്ചിരുന്നില്ല. ഈ നിഷ്പക്ഷ ചിന്താഗതിക്കാരനും പ്രാഡ്വിവാക തുല്യനുമായിരുന്ന ഉദ്യോഗസ്ഥധുരന്ധരൻ കമ്മതിലിൽ ചേർന്നുനിന്ന് റോഡേ പോകുന്ന ചെറുപ്പക്കാരികളെ മാരതാപപരവശനായി കൈകാണിച്ചു വിളിക്കുമായിരുന്നു. ചിലർ ചിരിക്കും, വേറെ ചിലർ പുച്ഛിച്ചു ചിരിക്കും, മറ്റു ചിലർ കാർക്കിച്ചു തുപ്പും. ഒരു ദിവസം ഉദ്യോഗസ്ഥന്റെ ഭാര്യ ഈ കാമചാപല്യം കണ്ടു. പിന്നെന്തുണ്ടായിയെന്ന് എനിക്കറിയാൻ മേല. വല്ല തിരസ്കരിണി വിദ്യയോ മറ്റോ എനിക്കു വശമായിരുന്നെങ്കിൽ ഞാനതിന്റെ രഹസ്യം കണ്ടുപിടിച്ചു പ്രിയപ്പെട്ട വായനക്കാർക്കു പറഞ്ഞുതരുമായിരുന്നു. പക്ഷേ ഒന്നും സംഭവിക്കാത്തമട്ടിൽ അവർ രണ്ടുപേരും കാറിന്റെ പിറകിലിരുന്നു പറഞ്ഞുപോകുന്നതു ഞാൻ കണ്ടിട്ടുണ്ട്. അദ്ദേഹം ഇപ്പോഴും ഗൃഹസ്ഥന്മാരെ പീഡിപ്പിക്കുന്നുണ്ടാവും. സന്ദർശകരെ ആട്ടിപ്പായിക്കുന്നുണ്ടാവും. ഏതു ന്യായമുള്ള കാര്യമായാലും ഫയലിൽ കീഴുദ്യോഗസ്ഥന്റെ അഭിപ്രായത്തിനു താഴെ വലിയ NO എഴുതുന്നുണ്ടാവും. ദിവസവും കാലത്ത് എഴുന്നേറ്റ് കമ്മതിലിൽ പൊന്മേനി ചേർത്തു പെൺകിടാങ്ങളെ കൈകാണിച്ചു വിളിക്കുന്നുണ്ടാവും.

ഇങ്ങനെ പ്രവർത്തിക്കുന്നവൻ സ്വന്തം ഭാര്യയിൽ ഒരു താല്പര്യവും ഉള്ളവനായിരിക്കില്ല. അതിന്റെ പേരിലും അയാളുടെ പരസ്ത്രീഗമനവാഞ്ഛയുടെ പേരിലും ചെറിയ വഴക്കുകൾ ഉണ്ടാകാം. അതു വലിയ വഴക്കുകളായിയെന്നു വരാം. ആ ശണ്ഠകൾ കൊണ്ട് അവരുടെ ലൈംഗികജീവിതം തകർന്നുവെന്നും വരാം. എന്നാൽ അതൊന്നും ആരുമറിയില്ല. കാലത്തു രണ്ടുപേരും ഒരുമിച്ചു കാറിൽ ഓഫീസുകളിലേക്കു പോകുമ്പോൾ അവരെ കണ്ടു ചില പെൺപിള്ളേർ. ''ഹാ, എന്തുഭാഗ്യം'' എന്നു മൊഴിയും.

കെ. പി. ഭവാനി എഴുതിയ. 'ചിറകുമുറിഞ്ഞപക്ഷി' എന്ന ചെറുകഥയിൽ (വിമൻസ് മാഗസിൻ) ഈവിധത്തിലല്ലെങ്കിലും മറ്റൊരുവിധത്തിൽ ദുരന്തത്തിലെത്തിയ ഒരു ദാമ്പത്യജീവിതം കാണാം. ഭാര്യയെ അസ്വാതന്ത്ര്യയാക്കിവയ്ക്കുന്ന ദുഷ്ടനായ ഭർത്താവിന്റെ ചിത്രീകരണമാണ് അതിലുള്ളത്. ഇംഗ്ലീഷിൽ 'വെരിസിമിലിറ്റ്യൂഡ്'' എന്നു വിളിക്കുന്ന 'സത്യസാദൃശ്യം' ഇക്കഥയ്ക്കുണ്ട്. പക്ഷേ കലയിലെ സത്യം ഈ സത്യസാദൃശ്യമല്ല. ഈ കഥയിലെ സംഭവങ്ങൾ എല്ലാ വായനക്കാർക്കും അറിയാം. ആ സംഭവവർണ്ണനകൾ അവർ മുൻപ് ഒരിക്കലും കണ്ടിട്ടില്ലാത്ത ഒരു ലക്ഷ്യത്തിൽ അവരെ എത്തിക്കുമ്പോഴാണ് കലയുടെ ജനനം. കെ. പി, ഭവാനി കുറെക്കാലമായി കഥകൾ എഴുതുന്നു. പക്ഷേ ഇന്നുവരെ അവർ ഈ ലക്ഷ്യത്തിൽ സ്വയം എത്തിച്ചേർന്നിട്ടില്ല; വായനക്കാരെ കൊണ്ടെത്തിച്ചിട്ടുമില്ല. ഭവാനി രചിക്കുന്നതു് കഥയല്ല, ജർണ്ണലിസമെന്നുവിളിക്കാവുന്ന എന്തോ ആണ്.

* * *

ഭാര്യയുടെ നൃശംസതയ്ക്കു വിധേയനായിത്തീർന്ന ഭർത്താവിനോടു ചോദിക്കൂ ''Sir, do you think that you made the biggest mistake of your life?'' സർ ജീവിതത്തിലെ ഏറ്റവും വലിയ മണ്ടത്തരം നിങ്ങൾ ചെയ്തുവെന്നു വിചാരിക്കുന്നുണ്ടോ? No എന്നായിരിക്കും ആ അടിമയുടെ ഉത്തരം. ഭർത്താവിന്റെ ക്രൂരതയ്ക്കു പാത്രമായിഭവിച്ച സ്ത്രീയോടു് അതേ ചോദ്യം ചോദിക്കൂ. No, No എന്നു രണ്ടു തവണ പറയും. ദാമ്പത്യജീവിതത്തിലെ അസുഖകരങ്ങളായ സത്യങ്ങൾ ആരും പുറത്തു പറയാറില്ല.

## ഉന്മാദം

കരുതിക്കൂട്ടി കഥയ്ക്കു കനം കൂട്ടുക; എന്നു പറഞ്ഞാലോ? എത്ര ക്ലേശിച്ചാലും അർത്ഥം മനസ്സിലാകാതിരിക്കത്തക്ക വിധത്തിൽ സങ്കീർണ്ണതവരുത്തുക—ഇതാണ് മാതൃഭൂമി ആഴ്ചപ്പതിപ്പിൽ 'കവർച്ചകൾ' എന്ന 'ചെറുകഥ' യെഴുതിയ എൻ. പ്രഭാകരന്റെ പ്രവർത്തനം. കഥ പറയുന്ന ആളും ഒരു പ്രൊഫസറും വേറൊരുത്തനും കൂടി ഒരു ബാങ്കിന്റെ പൂട്ടു തീകൊണ്ടു ഉരുക്കിക്കളയുന്നു. എന്നിട്ട് അകത്തു കയറുന്നു. അവിടെ കമ്പിവലയുടെ അകത്ത് ഒരാൾക്കുരങ്ങ്. അതു് സ്വന്തം ജനനേന്ദ്രിയം കൈയിലെടുത്തു രസിക്കുന്നു. സേഫ് പൊളിച്ച് അകത്തു തലയിട്ട പ്രൊഫസർക്കു തല തിരിച്ചെടുക്കാൻ വയ്യ. കഥ പറയുന്ന ആൾ മാനേജരുടെ റിവോൾവിങ് ചെയർ എടുത്തു കൊണ്ടുവരുന്നു. അതിലിരുന്നു കറങ്ങുന്നു. ഇതാണ് കഥ. ആദ്യം ഇതിനെ 'ഫൻറാസ്റ്റിക് ഇക്സ്ട്രാവഗൻസ' എന്നു വിളിക്കാൻ തോന്നി എനിക്ക്. പിന്നീട് അതു പോരെന്നും 'ഭ്രാന്ത്'' എന്നു വിളിക്കണമെന്നും തോന്നി. ഇതു കഥാസാഹിത്യത്തിലെ തിന്മയുടെ പ്രതിരൂപമാണ്; ഭയജനകമാണിത്. ഭ്രാന്തും വാംഗാരിററിയും ഇതിനെക്കാൾ എത്രയോ മടങ്ങു ഭേദം. അതുകൊണ്ട് 'ഭ്രാന്ത്'' എന്നു മുൻപെഴുതിയതു് ഞാൻ പിൻവലിക്കുന്നു.

* * *

ചില കഥകൾ അവയിലെ ബാഹ്യജീവിതംകൊണ്ട് നമ്മളെ ആകർഷിക്കും. ഉദാഹരണം പി. കേശവദേവിന്റെ കഥകൾ. വേറെ ചില കഥകൾ അവയിലെ ആന്തരജീവിതംകൊണ്ട് നമ്മെ

ആകർഷിക്കും. ഉദാഹരണം പി. സി. കുട്ടികൃഷ്ണന്റെ കഥകൾ. ബാഹ്യ ജീവിതമോ ആന്തരജീവിതമോ ഇല്ലാതെ മനുഷ്യനെ രാവണൻകോട്ടയിലേക്ക് എറിയുന്ന കഥകൾ കേരളത്തിൽ വർദ്ധിച്ചുവരുന്നു.

## മരിക്കുന്ന രോഗി

സഹോദരൻ സ്നേഹിതനായിരിക്കുകയില്ല; പക്ഷേ, സ്നേഹിതൻ പലപ്പോഴും സഹോദരനായിരിക്കും എന്നൊരു ചൊല്ല് കേട്ടിട്ടുണ്ട്. സ്നേഹിതനും സഹോദരനാവുകയില്ല എന്നു തെളിയിക്കുന്ന ദേശാഭിമാനി വാരികയിലെ 'ഒരു പെരുന്നാൾ പേക്കിനാവ്'' എന്ന കഥ (ടി.വി.എം. അലി എഴുതിയതു്). ഒരു തെററും ചെയ്യാത്തവനാണ് കുട്ട്യാലി എന്ന പോസ്ററ്മാൻ. അയാളുടെ സ്നേഹിതന്റെ അമ്മ മരിച്ചു. ശവമടക്കാൻ പണമില്ല. അമ്മയുടെ പേരിൽ വന്ന മണിയോർഡർ കള്ളയൊപ്പിട്ട് എടുക്കാൻ സ്നേഹിതൻ കുട്ട്യാലിയെ പ്രേരിപ്പിക്കുന്നു. കഥയുടെ അസ്പഷ്ടമായ പര്യവസാനത്തിൽനിന്ന് അയാൾ വഴങ്ങിയോ ഇല്ലയോ എന്നു നിശ്ചയിക്കാൻ വയ്യ. എങ്കിലും വഴങ്ങി എന്ന തീരുമാനത്തിലാണ് നമ്മൾ എത്തേണ്ടതു്. സമകാലിക സമുദായത്തിലെ അനീതികളെ ആക്രമിക്കുന്ന കഥകളാണല്ലോ പുരോഗമനചിന്തകൾക്കു പ്രാധാന്യം നല്കുന്ന ദേശാഭിമാനിയിൽ വരാറ്. അതിനാൽ സമുദായത്തിന്റെ തെററായ ഘടനയുടെ ഫലമായി പോസ്ററ്മാന് ദാരിദ്ര്യമുണ്ടെന്നും ആ ദാരിദ്ര്യത്തിന്റെ ഫലമായി അയാൾ പണം അപഹരിച്ചെന്നും നമ്മൾ കരുതുകയാണു വേണ്ടതു്.

അലിയുടെ കഥയിലെ സമുദായം രോഗംപിടിച്ചു കിടക്കുകയാണ്. രോഗിക്ക് എയ്ഡ്സല്ല രോഗം. വേണ്ടിടത്തോളം ആഹാരം കിട്ടാത്തതുകൊണ്ട് എല്ലും തോലുമായി മാറിയിരിക്കുകയാണ് അയാൾ (സമുദായം). ചോറും കറിയും ഫലവർഗ്ഗങ്ങളും മററും കൊടുത്താൽ രോഗം ഭേദമാകാതിരിക്കില്ല. എന്നാൽ അതൊക്കെകിട്ടാൻ എന്തു വഴി? ഒരു വഴിയുമില്ല, കമ്മ്യൂണിസമല്ലാതെ. അലി എന്ന ഡോക്ടർ നിസ്സഹായാവസ്ഥയിൽ സമുദായരോഗിയുടെ നാഡി പിടിച്ചുനോക്കിക്കൊണ്ടു നിൽക്കുന്നു. അയാളുടെ ആ ചിത്രം അത്ര മോശമാണെന്നു പറയാൻ വയ്യ.

* * *

ഞാനിത്രയും എഴുതിയിട്ട് ആകാശത്തേക്കു നോക്കുമ്പോൾ രജതപ്രഭയാർന്ന ഒരു [illegible] ധവളാഭമായ മേഘശകല[illegible] പറന്നടക്കുന്നതായി കാണുന്നു. [illegible] തീക്ഷ്ണരശ്മികൾ [illegible] മേഘശകലത്തിന്റെ വെണ്മ[illegible] ആവാഹിച്ച് അതു കൂട[illegible] മാറുന്നു. അതാ [illegible] അപ്രത്യക്ഷമായി. ഇനി അതിന്റെ [illegible] മാത്രം. അതു മതി. ആ [illegible]



ബെഞ്ചമിൻ ഫ്രാങ്ക്ളിൻ



കേശവദേവ്



വൈലോപ്പിള്ളി

ഉല്ലാസം നൽകും. യഥാർത്ഥത്തിൽ കല ഇതുപോലൊരു വിഹംഗമമല്ലേ?

## രാഷ്ട്രവ്യവഹാരം എന്ന നാററം

നമ്മൾ കഴിക്കുന്ന ആഹാരം ദഹനക്രിയയ്ക്കു വിധേയമാകുമ്പോൾ ധാരാളം വായു വയററിലും കുടലിലും ഉണ്ടാകുന്നുവെന്ന് ബഞ്ചമിൻ ഫ്രാങ്ക്ളിൻ പറഞ്ഞിട്ടു വേണ്ട നമ്മൾ മനസ്സിലാക്കാൻ. എങ്കിലും അദ്ദേഹമതു പറഞ്ഞു. ഇങ്ങനെയുണ്ടാകുന്ന വായു ദുർഗ്ഗന്ധമാർന്നതുകൊണ്ട് അതിനെ പുറത്തേക്ക് അയയ്ക്കാൻ ആരും തയ്യാറാവുന്നില്ല എന്നും അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. അതും സത്യം. അങ്ങനെ വായുവിനെ അടക്കിവച്ചാൽ വല്ലാത്ത വയറുവേദനയും മററു രോഗങ്ങളും ഉണ്ടാകും. ഇതൊഴിവാക്കാൻ ഫ്രാങ്ക്ളിന് ഒരു നിർദ്ദേശമുണ്ട്. ആഹാരത്തോടൊരുമിച്ച് ഏതെങ്കിലും മരുന്നുകൂടെ കഴിക്കണം. ഇങ്ങനെ കണ്ടുപിടിക്കപ്പെട്ട മരുന്ന് ദുർഗ്ഗന്ധമാർന്ന വായുവിനെ പരിമളമുള്ളതാക്കിത്തീർക്കണം. പഴകിയ മാംസം ഉള്ളിയോടു ചേർത്തു കഴിക്കുന്നവൻ പുറത്തേക്ക് അയയ്ക്കുന്ന വായു അസഹനീയമായ വിധത്തിൽ ദുർഗ്ഗന്ധമുള്ളതായിരിക്കും. എന്നാൽ സസ്യഭുക്കിന്റേതു് അത്ര തീക്ഷ്ണതയുള്ളതായിരിക്കില്ല. (എല്ലാം ഫ്രാങ്ക്ളിന്റെ അഭിപ്രായം).

കേരളത്തിലെ രാഷ്ട്ര വ്യവഹാരത്തെ ഉദരമായി സങ്കല്പിക്കാമെങ്കിൽ അമ്പതു കൊല്ലം മുൻപ് അതിൽനിന്നു നിർഗ്ഗമിച്ചിരുന്ന വായു സസ്യഭുക്കിന്റേതായിരുന്നു. കാലം കഴിഞ്ഞപ്പോൾ എല്ലാവരും മാംസഭുക്കുകളായി മാറി. അവർ സംസ്കാരം ആവശ്യപ്പെടുന്നതനുസരിച്ച്, വായുവിനെ നിയന്ത്രിക്കേണ്ടതായിരുന്നു. അതുചെയ്യാതെ സ്വച്ഛന്ദം അതു നിർഗ്ഗമിപ്പിച്ചു തുടങ്ങി. ഇന്ന് മൂക്കുംകൊണ്ട് ആർക്കും ഇറങ്ങിനടക്കാൻവയ്യ. ചില കമ്മിററിയംഗങ്ങൾക്കും ചില സംഘടനകളുടെ പ്രസിഡൻറന്മാർക്കും ഈ പൂതിഗന്ധം നറുമണമായി തോന്നുന്നുണ്ടെങ്കിലും സ്വാർത്ഥതാൽപര്യമില്ലാത്തവർക്ക് ഇതു് പൂതിഗന്ധം തന്നെയാണ്. ഇതിനെ പരിമളമുള്ളതാക്കിത്തീർക്കാൻ എന്തെങ്കിലും വഴിയുണ്ടോ? ഫ്രാങ്ക്ളിൻ വിചാരിച്ചാൽപ്പോലും അതിനു വഴി കണ്ടുപിടിക്കാൻ സാദ്ധ്യമല്ല. ഒററ മാർഗ്ഗം ഇതു പൂതിഗന്ധമാണെന്ന് ഉറക്കെപ്പറയുക എന്നതാണ്. ആ 'മംഗളകർമ്മം' ഭംഗിയായി അനുഷ്ഠിക്കുന്നു മലയാററൂർ രാമകൃഷ്ണൻ. കലാകൗമുദിയിൽ അദ്ദേഹമെഴുതിയ 'കോക്രോത്തു് ഇല്ലവും കൃഷ്ണക്കുറുപ്പും' എന്ന കഥ വായിച്ചുനോക്കുക. ദുർഗ്ഗന്ധത്തിന്റെ തീക്ഷ്ണത കുറയ്ക്കുന്ന ഈ പ്രവർത്തനം വിരാമമില്ലാതെ മുന്നോട്ടുപോകട്ടെ. കേരളീയർ മൂക്കുപൊത്തിക്കൊണ്ട് പരക്കംപായുകയാണല്ലോ.

## യേശു വരുമോ?

പ്രായം കുറഞ്ഞവളെ വിവാഹം കഴിക്കുന്നതിനെക്കാൾ ഭേദം പ്രായംകൂടിയവ

ളെ സഹധർമ്മിണിയാക്കുകയാണെന്നും ഫ്രാങ്ക്ളിനു് അഭിപ്രായമുണ്ടു്. അതിന്റെ കാരണങ്ങളും അദ്ദേഹം നല്കിയിട്ടുണ്ടു്.

1. കിഴവിക്കു് ലോകപരിചയം കൂടും. അതിനാൽ അവളുടെ വർത്തമാനം രസകരമായിരിക്കും.

2. സൗന്ദര്യത്തിൽ ശ്രദ്ധിക്കാതെ പ്രായോഗികതയിൽ അവരും മനസ്സുവയ്ക്കും. അതു പുരുഷനു് സഹായകരമായിരിക്കും.

3. സന്താനം ഉണ്ടാവുകയില്ല.

4. സംശയത്തിനു് സ്ഥാനമില്ല. (ജലസി ഉണ്ടാവുകയില്ല എന്നർത്ഥം).

5. ഇരുട്ടത്തു് എല്ലാ പൂച്ചകളും ചാരനിറം. അതുപോലെ ലൈംഗിക പ്രവർത്തനങ്ങളിൽ തരുണിക്കും വൃദ്ധയ്ക്കും തമ്മിൽ വ്യത്യാസമില്ല. പലപ്പോഴും വൃദ്ധ മെച്ചവും.

6. പാപകർമ്മം കിഴവിക്കു കുറവു്. അതുകൊണ്ടു് പുരുഷനു് സ്വസ്ഥത നശിക്കില്ല.

7. നന്ദി കൂടും വൃദ്ധയ്ക്കു്.

ഇതിനു നേരെ വിപരീതമായി പ്രായം കൂടിയ ഭർത്താവുമായുള്ള തരുണിയുടെ ജീവിതത്തെ ആദർശാത്മകമാക്കി ചിത്രീകരിക്കുന്നു 'ഗൃഹലക്ഷ്മി'യിലെ ഒരു ലേഖനം. എനിക്കു സ്നേഹവും ബഹുമാനവുമുള്ള പുരുഷന്മാരെയാണു് ആ ലേഖനത്തിൽ കൊണ്ടുവന്നിരിക്കുന്നതു്. അതുകൊണ്ടു് കമന്റിനു മാർഗ്ഗമില്ല. ലേഖനത്തിലെ ഒരു ഭാഗം ഇങ്ങനെ: ''മദ്യം സീതയ്ക്കു് (സീതാലക്ഷ്മി) കണ്ടുകൂടാ. പക്ഷേ, ദേവിനു് (പി. കേശവദേവ്) അതു പ്രിയം. പക്ഷേ, അതും അവരുടെ ജീവിതത്തിൽ അസ്വസ്ഥതയുണ്ടാക്കിയില്ല. ദേവ് മദ്യപിച്ചു വന്നാൽ സീത പിണക്കം നടിക്കും. ഗേറ്റ് കടന്നാലുടൻ ചെടിയൊടിച്ചു രണ്ടു മൂന്നു കുഞ്ഞടി കൊടുക്കും. വേദനിക്കുമ്പോൾ അദ്ദേഹം ചിരിക്കും. സീതയെ കെട്ടിപ്പിടിച്ചു് ഉമ്മവച്ചു് അകത്തേക്കു കടക്കും. അതോടെ പിണക്കം തീരും'' (പുറം 9). ഈ അഴുക്കുമുണ്ടെല്ലാമെടുത്തു പരസ്യമായി അലക്കേണ്ടതുണ്ടോ? വിശേഷിച്ചും അശ്മപട്ടം മാതൃഭൂമി പ്രസാധനമായിരിക്കുമ്പോൾ. യേശുദേവൻ കുഷ്ഠരോഗികളുടെ ആ രോഗം മാറ്റി. ജർണ്ണലിസത്തിലെ കുഷ്ഠം മാറ്റാൻ ആരു അവതരിക്കും.

## ട്രിക്ക്

കഥ 'ട്രിക്കു്' ആകുമ്പോൾ രസിക്കുന്നതു് അനാഗത ശ്മശ്രുക്കളും അനാഗതാർത്തവകളുമായിരിക്കും. അവരെ രസിപ്പിച്ച ഒരു കഥാകാരനാണു് ഒ. ഹെൻട്രി. അദ്ദേഹത്തിന്റെ While the auto waits എന്ന കഥയുടെ സംഗ്രഹം നല്കാം. ഒരു പാർക്കിൽ ചാരനിറത്തിലുള്ള വസ്ത്രങ്ങൾ ധരിച്ചു് ഒരു സുന്ദരിപ്പെൺകുട്ടി ഇരിക്കുന്നു. അവളുടെ അടുക്കൽ സാധാരണമായ വേഷം ധരിച്ച ഒരു യുവാവു് വന്നു് ഇരിപ്പായി. താനൊരു 'ലേഡി'യാണെന്നു് അവൾ അയാളോടു പറഞ്ഞു. റോഡിൽ ഒരു കാറ് കിടക്കുന്നില്ലേ, അതു് തന്റേതാണെന്നും അവൾ അറിയിച്ചു. യുവാവു് പറഞ്ഞു. ''അതാ അക്കാണുന്ന ഭക്ഷണശാലയിലെ ക്യാഷ്യറാണു് ഞാൻ'' അവർ കുറെനേരം സംസാരിച്ചു. തനിക്കു് ഒരു ഡിന്നറിനു പോകണം അതിനു ശേഷം തീയേറ്ററിലേക്കും എന്നു് അവൾ അയാളെ അറിയിച്ചു. തന്റെകൂടെ വരരുതെന്നു നിർദ്ദേശിച്ചിട്ടു് അവൾ വേഗം നടന്നു് ഭക്ഷണശാലയിൽ കയറി. ക്യാഷ്യറുടെ സ്ഥാനത്തിരുന്ന വേറൊരു ചെറുപ്പക്കാരി അവിടെനിന്നു താഴത്തേക്കിറങ്ങി. അവിടേക്കു പാർക്കിൽവച്ചു നാം കണ്ട യുവതി കയറിയിരുന്നു. യുവാവു് റോഡിലിട്ടിരുന്ന തന്റെ കാറിൽ കയറി ഡ്രൈവറോടു് ആജ്ഞാപിച്ചു: ''ഹെൻട്രി, ക്ലബ്ബിലേക്കു്.'' പെൺപിള്ളേരുടെ ദുരഭിമാനത്തെ ചിത്രീകരിക്കുന്ന ഈ കഥയ്ക്കു സാഹിത്യത്തിന്റെ ഭംഗിയില്ല. ഇതു് ജാലവിദ്യ മാത്രമാണു്. ഇതുപോലൊരു ട്രിക്കാണു് മണർകാടു് വിജയന്റെ ''ഹരിഗോവിന്ദന്റെ...'' [അടുത്തപദം എന്താണെന്നു് അറിയാൻ പ്രയാസം. എഴുതിയിട്ടു് അച്ചടിച്ചതല്ലേ? കരിക്ക് എന്നാണോ? എന്തോ!] ഭാര്യയും ഭർത്താവും ഒരുമിച്ചു കഴിയുന്നു. അപ്പോഴുണ്ടു് ഭർത്താവിന്റെ ഒരു പൂർവ്വസ്നേഹിതൻ വരുന്നു. അയാൾ ആരെന്നു ഭാര്യക്കു് അറിഞ്ഞുകൂടാ. കണ്ടപ്പോൾ മനസ്സിലായി പണ്ടു് താൻ അടികൊടുപ്പിച്ച ആളാണെന്നു്. ഒ. ഹെൻട്രിയുടെ കഥകളിൽ ഉള്ളതുപോലെ ഇതിനും 'ട്രിക്കു് എൻഡിങ്ങ്'' ഉണ്ടു്. ഇത്തരം കഥകൾ ജീവിതാവിഷ്കരണാത്മകതയില്ലാതെ $ax^2 + bx + c = 0$ തുടങ്ങിയ ഇക്വേഷൻ പോലെ വിരാജിക്കുന്നു. ചെറുകഥാസാഹിത്യം ഇതിൽ നിന്നെല്ലാം വളരെ വളർന്നുപോയിരിക്കുന്നു. (കഥ 'വനിത'യിൽ)

* * *

അമരത്വംവരിച്ച ഒരു സ്നേഹിതനെ ഒരു ദരിദ്രൻ കണ്ടു. കൂട്ടുകാരന്റെ ദാരിദ്ര്യത്തിന്റെ കഥകൾ കേട്ട അയാൾ ഒരു ചുടുകട്ടയുടെ നേർക്കു വിരൽചൂണ്ടി അതിനെ സ്വർണ്ണമാക്കിമാറ്റി അയാൾക്കു കൊടുത്തു. ദരിദ്രനു് തൃപ്തിയായില്ല. അമരത്വമാർന്നവൻ ഓടിപ്പോകുന്ന ഒരു സിംഹത്തിന്റെ നേർക്കു വിരൽചൂണ്ടി അതിനെയും സ്വർണ്ണമാക്കി. എന്നിട്ടും ദരിദ്രനു് ഒട്ടും തൃപ്തിവന്നില്ല. ''ഇനി എന്തുവേണം?'' എന്നു ചോദ്യമായി അയാൾ. അപ്പോൾ ദരിദ്രൻ പറഞ്ഞു: ''എനിക്കു നിങ്ങളുടെ വിരൽവേണം.'' (Ancient Chinese Fables എന്ന പുസ്തകത്തിൽ നിന്നു്) വൈലോപ്പിള്ളി ഓരോ തവണ വിരൽ ചൂണ്ടിയപ്പോഴും ഓരോ സ്വർണ്ണശില്പം നമുക്കു കിട്ടി. അദ്ദേഹത്തിന്റെ തൂലിക നമുക്കു വേണമെന്നു പറഞ്ഞതുകൊണ്ടു പ്രയോജനമില്ല. അതുതന്നെയാണു് ജി. ശങ്കരക്കുറുപ്പ് പണ്ടു പറഞ്ഞതും. ചങ്ങമ്പുഴ മരിച്ചപ്പോൾ ജി എഴുതി ആ മരണം ജനിപ്പിച്ച ദുഃഖം പകർത്താൻ ചങ്ങമ്പുഴയുടെ തൂലിക തന്റെ കൈയിലില്ലല്ലോ എന്നു്.

## യൂണാനിമിസം

ബസ്സിൽ അല്ലെങ്കിൽ തീവണ്ടിയിൽ കയറുമ്പോൾ ആളുകൾ കാണിക്കുന്ന പരാക്രമങ്ങൾ അസാധാരണങ്ങളും സംസ്കാര രഹിതങ്ങളുമാണു്. ചവിട്ടാനും ഇടിക്കാനും തള്ളിയിടാനും കഴുത്തിൽപ്പിടിച്ചു വലിക്കാനും മറ്റും ആർക്കും മടിയില്ല. സർവ്വസംഗ പരിത്യാഗികളായ സന്ന്യാസിമാരും ക്രിസ്തുശിഷ്യന്മാരും കൂടെ കയറാൻ ശ്രമിക്കുന്നവരെ ഇടിക്കുന്നതും ചവിട്ടുന്നതും ''എന്റെ കണ്ണുകൊണ്ടു്'' ഞാൻ കണ്ടിട്ടുണ്ടു്. എന്നാൽ



സി. രാധാകൃഷ്ണൻ

വാഹനത്തിനകത്തു സ്ഥലം പിടിച്ചു കഴിഞ്ഞാൽ ആളുകളുടെ സ്വഭാവത്തിനു മാറ്റം വരുന്നു. വൃദ്ധനു യുവാവു് ഇരിപ്പിടമൊഴിഞ്ഞുകൊടുക്കുന്നു. അംഗഭംഗമുള്ളവനെ മറ്റാളുകൾ ഇരുത്തുന്നു. വാഹനം കുറെദൂരം ഓടിക്കഴിഞ്ഞാൽ ഒരു കുടുംബത്തിലെ അംഗങ്ങളെപ്പോലെ എല്ലാവരും പെരുമാറുന്നു. ഇതിനെക്കുറിച്ചാണു് പ്രൊഫസർ കെ.എം. തരകൻ മനോരമ ആഴ്ചപ്പതിപ്പിൽ ഉപന്യസിച്ചിട്ടുള്ളതു്. ഈ താല്ക്കാലികസൗഹൃദം ചിലപ്പോൾ സ്ഥിര സൗഹൃദമായി മാറുന്നുവെന്നും അദ്ദേഹം സൂചിപ്പിക്കുന്നു.

വാഹനത്തിനകത്തുവച്ചുണ്ടാകുന്ന ഈ ബന്ധത്തിനു് അല്ലെങ്കിൽ ഐക്യത്തിനു് യൂണാനിമിസം എന്നാണു് പേരു്. ഫ്രഞ്ചെഴുത്തുകാരൻ ഷ്യൂൾ റൊമങ്ങിന്റെ കൃതികളുടെ അടിസ്ഥാനം ഈ തത്ത്വചിന്തതന്നെയാണു്. സമഷ്ടിഗതമായ വികാരമാണു് യൂണാനിമിസം.

...മ്പോൾ കളിക്കാരെ നോക്കു. പതിനൊന്നു കളിക്കാരിൽ ഓരോരുത്തനും ഓരോ സ്വഭാവമാണ്. ചിലപ്പോൾ തമ്മിൽത്തമ്മിൽ ശത്രുതയുമുണ്ടായിരിക്കും. എങ്കിലും ഗ്രൗണ്ടിൽ ഇറങ്ങിക്കഴിയുമ്പോൾ ഒററ വികാരമാണ് അവരെ ഭരിക്കുക. ആ വികാരത്തിനു ഭംഗം വരുത്താൻ ആരു ശ്രമിച്ചാലും പ്രതിഷേധമുണ്ടാകും. ബസ്സിൽ സഞ്ചരിക്കുന്നവരുടെ ടിക്കററ് പരിശോധിക്കാൻ ചെക്കിങ് ഇൻസ്പെക്ടർ വരുമ്പോൾ ഓരോ യാത്രക്കാരനും വെറുപ്പാണ്. വാഹനത്തിൽ നാല്പത്തഞ്ചു യാത്രക്കാരുണ്ടെന്നു വിചാരിക്കൂ. ഓരോ യാത്രക്കാരന്റെയും വികാരത്തിന്റെ അളവ് രണ്ടാണെന്നു കരുതൂ. അപ്പോൾ ആകെ വികാരം തൊണ്ണൂറല്ലേ? അല്ല. അതു് ആയിരമോ അതിലധികമോ ആയിരിക്കും. യുണാനിമിസം സാഹിത്യത്തിൽ എങ്ങനെ ആവിഷ്കരിക്കുന്നു എന്നറിയണമെങ്കിൽ ഷ്യൂൾ റൊമങ് എഴുതിയ Men of good will എന്ന ദീർഘമായ നോവൽ വായിക്കണം. അതിനു സൗകര്യമില്ലെങ്കിൽ അദ്ദേഹത്തിന്റെ The Death of a Nobody എന്ന ചെറിയ നോവൽ വായിച്ചാൽ മതി. (പേരു് ഇതു തന്നെയോ എന്നു സംശയമുണ്ടു്) അതൊരു കലാശില്പമാണ്. സുപ്രധാനമായ ഈ തത്ത്വചിന്തയെക്കുറിച്ച് ഓർമ്മിക്കുവാൻ എനിക്കു സാഹായ്യമരുളി പ്രൊഫസർ കെ. എം. തരകന്റെ ലേഖനം.



പ്രൊഫ: തരകൻ

## മനഃശാസ്ത്രപരമായ കഥ

സിനിമയിൽ കണ്ടതാണ്. ചിലർ മലയുടെ മുകളിലേക്കു കയറുന്നു. ഐസ് ആക്സ് കൊണ്ടു് മലയിൽ വെട്ടി കൊച്ചു കുഴികൾ ഉണ്ടാക്കി അതിൽ അള്ളിപ്പിടിച്ചുകൊണ്ടാണ് കയററം. ഒടുവിൽ അവർ മലയുടെ മുകളിൽ കയറിനില്ക്കുന്നു. മലയിൽ കയറാൻ ഭാവിച്ചപ്പോൾ തങ്ങൾക്കു് ഏതു രീതിയിലുള്ള സ്വത്വം ഉണ്ടായിരുന്നുവോ അതിൽനിന്നു വിഭിന്നമായ സ്വത്വമാണ് ഉപരിതലത്തിൽ നില്ക്കുമ്പോൾ അവർക്കു് ഉണ്ടായിരിക്കുക. അതുപോലെ വിവാഹിതയായ സ്ത്രീ മേലുദ്യോഗസ്ഥന്റെ കാരുണ്യമാർന്ന പെരുമാററത്താലും സ്നേഹപൂർണ്ണമായ വാക്കുകളാലും വശീകരിക്കപ്പെട്ടു് മറെറാരു സ്വത്വം ആർജ്ജിച്ചു് ദുരന്തത്തിൽ ചെല്ലുന്നതു് പ്രാഗല്ഭ്യത്തോടെ ചിത്രീകരിക്കുന്നു സി. രാധാകൃഷ്ണൻ ('നിറം മാറുന്ന ജീവികൾ' എന്ന ചെറുകഥ: കഥാ ദ്വൈവാരികയിൽ) പെരുമാററവും വാക്കുകളുമാണ് ഇവിടെ ഐസ് ആക്സ് നിർമ്മിക്കുന്ന കുഴികൾ. ഒരു വ്യത്യാസമുണ്ട്. മലയുടെ മുകളിൽച്ചെന്നു നിൽക്കുന്നവനു് ആന്തരശക്തി കൂടും. മേലുദ്യോഗസ്ഥന്റെ (കഥയിൽ മാനേജിംഗ് ഡയറക്ടർ) കെണിയിൽ വീഴുന്ന വിവാഹിതയ്ക്കു് പ്രതിക്ഷണം ദൗർബ്ബല്യം വർദ്ധിക്കുന്നു. ആ ദൗർബ്ബല്യം വളരെ കൂടുമ്പോൾ അവൾ തകരുകയാണ്. രാധാകൃഷ്ണന്റെ കഥയുടെ ശില്പവും അതിന്റെ ഭാഗമായ ആഖ്യാനവും നന്ന്.

## വൈലോപ്പിള്ളി

Dear reader, ethics demands that I speak the truth–പ്രിയപ്പെട്ട വായനക്കാരാ സദാചാരസംഹിത എന്നോട് ആവശ്യപ്പെടുന്നു സത്യം പറയാൻ. അതുകൊണ്ടു സത്യം പറയട്ടെ. നമ്മൾ കേരളീയർ. കവിയായ വൈലോപ്പിള്ളിയെ അവഗണിച്ചു. ഓരോ കവിയുടെയും, കവിത പരിശോധിക്കു. സവിശേഷതകൾ കാണാം. കുഞ്ചൻ നമ്പ്യാർ ദീർഘതയിലെ സമ്പന്നതയും ശൂന്യതയും ബഹിർഭാഗസ്ഥതയും ചിത്രീകരിച്ചു. എഴുത്തച്ഛൻ ദീർഘതയിലെ സമ്പന്നത മാത്രം ആവിഷ്കരിച്ചു. വെണ്മണി ഉപരിപ്ലവതയിൽ മാത്രം രസിച്ചു. വൈലോപ്പിള്ളി ഒരു ബിന്ദുവിനകത്തുള്ള സമ്പന്നത കണ്ട കവിയാണ്. അക്കാര്യത്തിൽ അദ്ദേഹത്തിനു സദൃശനായി വേറൊരു കവിയുടെ പേരു പറയാൻ പ്രയാസം. ആ കവിക്കു് അദ്ദേഹം അർഹിക്കുന്ന അംഗീകാരം നമ്മൾ നൽകിയില്ല. വിശ്വസാഹിത്യത്തിലെ ഏതു് ഉത്കൃഷ്ടകാവ്യത്തോടും തുല്യമായ 'കുടിയൊഴിക്കൽ' എന്ന കാവ്യം രചിച്ച കവിക്കു് സാഹിത്യ അക്കാഡമിയുടെ പ്രസിഡൻറാകാൻ പോലും യോഗ്യത ഇല്ലാതെ പോയി. ജ്ഞാനപീഠം സമ്മാനത്തിനു് അർഹതയുള്ള അദ്ദേഹത്തിനു് അതു കിട്ടിയില്ല.

അദ്ദേഹം മരിച്ചുകഴിഞ്ഞിട്ടോ? നമ്മൾ അദ്ദേഹത്തെ അപമാനിച്ചു. നദീതീരത്തു നിന്നു് ആ മൃതദേഹം എടുത്തുമാററി. പട്ടട പൊളിച്ചുമാററി. സി. പി. ശ്രീധരൻ എഴുതിയതുപോലെ പതിനാറു് ആളുകൾ ശവസംസ്കാരം നടക്കുന്ന വേളയിൽ ഉണ്ടായിരുന്നു. കേരളത്തിന്റെ സംസ്കാരചക്രവാളത്തെ വികസിപ്പിച്ച, കൊച്ചുകുഞ്ഞിനെപ്പോലെ നിഷ്കളങ്കനും നിരപരാധനുമായിരുന്ന ആ പ്രതിഭാശാലിയെ നമ്മൾ അപമാനിച്ചു. ജീവൻ വാർന്നപോയ അദ്ദേഹത്തിന്റെ പ്രത്യക്ഷ ശരീരത്തെയും നമ്മൾ അപമാനിച്ചു. ഈ അപമാനനവും നിന്ദനവും പൊറുക്കത്തക്കതല്ല.

ഈ നല്ല കവിയെക്കുറിച്ച് വേറൊരു പ്രതിഭാശാലിയായ കവി— ഒ. എൻ. വി. കുറുപ്പ്—സത്യസന്ധമായും, ഹൃദയസ്പർശകമായും 'ദയൽ' വാരികയിൽ എഴുതിയിരിക്കുന്നു. അദ്ദേഹത്തിന്റെ ലേഖനത്തിലെ ചില വാക്യങ്ങൾ കേട്ടാലും:—

... ആ ജ്വാല നാടിന്റെ സംസ്കാരശോഭയായിരിക്കുന്നു. പ്രിയപ്പെട്ട വൈലോപ്പിള്ളി, ഒരു കൈ മടക്കി ഉയർത്തി, മെയ്യാകെ ഒന്നു കുലുക്കിയുലന്ന്, നെഞ്ചു നിവർന്നുനിന്നു് അങ്ങു പറഞ്ഞിട്ടുള്ള വാക്കുകൾ—ചിലപ്പോൾ കോപതാപ പരിദേവങ്ങൾ കൊണ്ടു തുടുത്ത, എപ്പോഴും സ്നേഹവാത്സല്യങ്ങൾ കൊണ്ടാർദ്രമായ, പലപ്പോഴും ശിശുസഹജമായ നൈർമ്മല്യമാർന്ന ആ വാക്കുകൾ— എന്റെ ഹൃദയത്തിന്റെ അസ്വസ്ഥതയും ധന്യതയുമായിത്തീർന്നിരിക്കുന്നു.

ദുഃഖം നിയന്ത്രിച്ചുകൊണ്ടു് ഞാൻ ഈ വാക്കുകൾ വായിക്കുന്നു. കാലത്തിന്റെ ആവർത്തിക്കപ്പെടാത്ത നിമിഷമായിരുന്ന വൈലോപ്പിള്ളിയോട്, 'അങ്ങയ്ക്കു ധന്യവാദം' എന്നു പറയുന്നു.

* * *

വിശ്വവിഖ്യാതനായ ഗ്രസ്റ്റിക്കാരനായിരുന്ന ഗാമ. അദ്ദേഹം തിരുവനന്തപുരത്തു വന്നകാലത്തു് തീവണ്ടിയാപ്പീസിൽ ഞാനുംപോയി. അന്നു് അവിടെക്കൂടിയ ജനത്തിന്റെ വൈപുല്യം വർണ്ണിക്കാനാവില്ല. ഗാമ എത്തിയ ദിവസംതന്നെ വള്ളത്തോളും തിരുവനന്തപുരത്തു് വന്നു. പക്ഷേ അദ്ദേഹത്തെ ആരും തിരിഞ്ഞു നോക്കാനുണ്ടായിരുന്നില്ല. 1950—നോടു് അടുപ്പിച്ചാണെന്നു തോന്നുന്നു ടെന്നീസ്താരം ആർ. കൃഷ്ണൻ തിരുവനന്തപുരത്തുവന്നു. അദ്ദേഹത്തിന്റെ കളി കാണാൻ വലിയ ജനക്കൂട്ടം. അന്നുതന്നെ മഹാകവി ജി. ശങ്കരക്കുറുപ്പിന്റെ പ്രഭാഷണം ടൗൺഹാളിലുണ്ടായിരുന്നു. അതു കേൾക്കാൻ ഏതാനുമാളുകൾമാത്രം. പ്രതിഭയെക്കാൾ കായികശക്തിക്കാണോ പ്രാധാന്യം? അല്ല. പ്രതിഭ ന്യൂനപക്ഷത്തെയും കായികശക്തി ഭൂരിപക്ഷത്തെയും ആകർഷിക്കുന്നു എന്നതാവാം ഹേതു. ഒരു ചിന്തകൻ വേറൊരു വിധത്തിൽ ഇതിനു സമാധാനം നല്കിയിട്ടുണ്ടു്. ഗ്രസ്റ്റിക്കാരൻ പ്രതിയോഗിയെ മലർത്തിയിടുന്നു. അവിടെ സന്ദിഗ്ദ്ധതയില്ല. ടെന്നീസ് കളിക്കാരൻ എതിരാളിയെ തോല്പിക്കുന്നു. അവിടെയും സന്ദിഗ്ദ്ധതയില്ല. എന്നാൽ രണ്ടു കവികളുടെ രണ്ടു മാസ്റ്റർപീസുകളെ താരതമ്യപ്പെടുത്തിയാൽ ഏതു മെച്ചം എന്നു് നിർണ്ണയിക്കാൻ പ്രയാസം. ആ സന്ദിഗ്ദ്ധതയാണു് ബഹുജനത്തെ അകററുന്നതു്.



# ചരിത്രരേഖകൾ

**അ**ടുത്തകാലംവരെ നരബലി നടന്നിരുന്ന രാജ്യമാണ് നമ്മുടേതെന്ന് ഓർക്കണം. തലയോട്ടി കൊണ്ട് നടന്നിരുന്നതാണ് ഇന്ത്യൻ കൈ.

—കോവിലൻ.

പൊലീസുകാർ ഈ കൈ ഇപ്പോഴും ഉപേക്ഷിച്ചിട്ടില്ല.

* * *

ഗംഗാനദി ശുദ്ധീകരിക്കാനുള്ള ശ്രമമാണ് ഇക്കൊല്ലത്തെ മികച്ച സാംസ്കാരിക സംഭവമായി ഞാൻ കാണുന്നത്.

—കോൺഗ്രസ്–ഐ നേതാവും ഹിന്ദികവിയുമായ ശ്രീകാന്ത് വർമ്മ.

ജലമലിനജലാധിപനായ മന്ത്രി ഗംഗാധരൻ കണ്ണുവച്ചാൽ കേരളത്തിലും ഇങ്ങനെയൊരു സാംസ്കാരിക സംഭവം ഉണ്ടാകുമായിരുന്നില്ലേ?

* * *

ഷഷ്ടിബ്രതയുടെ 'ഇന്ത്യ' എന്ന പുസ്തകം, പാശ്ചാത്യ നാടുകളിൽ പുറത്തിറങ്ങിയതാണ് 1985–ലെ ഏററവും വലിയ സാംസ്കാരിക സംഭവം.

—ഫിലിപ് നൈററ്ലി, ലണ്ടനിലെ ഒരു സാഹിത്യനിരൂപകനും പത്രപ്രവർത്തകനും.

ബ്രതയ്ക്കു് ഇന്ത്യ എന്നുമൊരു കച്ചവടച്ചരക്കാണ്. നൈററ്ലി സായ്പുമായിച്ചേർന്ന് ബ്രത എന്ന ഇന്ത്യൻസായ്പിന്ന് ഒരു പുതിയ ഈസ്റ്റിന്ത്യാകമ്പനി തുടങ്ങാവുന്നതാണ്.

* * *

മോഹൻദാസ് കരംചന്ദ് ഗാന്ധിതൊട്ട് രാജീവ് ഫിറോസ്ഗാന്ധിവരെയുള്ള ചരിത്രം ഒരു പതനത്തിൻെറ ചരിത്രമാണ്. ഉല്കൃഷ്ടതയിൽ നിന്ന് അപഹാസ്യതയിലേക്കുള്ള പതനം. ഉന്നതങ്ങളിൽ നിന്ന് തെരുവിലേക്കുള്ള പതനം.

—എം. വി. കമ്മത്ത്, ഇലസ്ട്രേററഡ് വീക്ക്ലിയുടെ മുൻ പത്രാധിപർ.

ഇലസ്ട്രേററഡ് വീക്ക്ലിക്ക് എം. വി. കമ്മത്ത് ഉണ്ടാക്കിയ വിധിയും ഇതായിരുന്നല്ലോ.

* * *

കോൺഗ്രസ്–ഐ ആസാമിൽ തോററത് രാജ്യത്തെക്കുറിച്ച് ചിന്തിക്കാത്തതുകൊണ്ടാണ്.

—അരുൺസിംഗ്.

അരുൺസിംഗിൻെറ ഇന്ത്യ ഡെൽഹിക്കപ്പുറം വരുമോ!

* * *

സത്യം പറഞ്ഞാൽ ഞാൻ ഒരിടത്തും ഒന്നുമായിരുന്നില്ല. സ്കൂളിൽ പഠിച്ചു; ജോലിക്കുപോയി; പിന്നെ കല്യാണവുമായി.

—ബ്രിട്ടനിലെ ഡയാനാ രാജകുമാരി.

പ്രിയപ്പെട്ട രാജകുമാരീ, ഇവിടത്തെപ്പോലെയൊക്കെത്തന്നെയാണ് അവിടെയും എന്നറിയുന്നതിൽ സന്തോഷമുണ്ട്.

* * *

ഫീനിക്സ് പക്ഷി സ്വന്തം ചാരത്തിൽനിന്ന് ചിറകുവച്ച് പറന്നുയരുന്നതുപോലെ, പ്രത്യാശയുടെ ചിറകുകളെല്ലാം കരിഞ്ഞ ഒരു പെൺകുട്ടിയുടെ ഉയർത്തെഴുന്നേല്പാണ് മയൂരി എന്ന സിനിമ. അതിന് എന്തെല്ലാം കോട്ടമുണ്ടായാലും ഒരൊററ വ്യക്തിയുടെ (സുധാചന്ദ്രൻ) അഭിനയ പാടവംകൊണ്ട് അതു മഹത്തായിത്തീർന്നിട്ടുണ്ട്. എല്ലാ സ്ത്രീകളും കണ്ടിരിക്കേണ്ട ഒരു ചിത്രം. അവർക്ക് അതു് ആത്മവിശ്വാസം നൽകും.

—എം. ലീലാവതി.

സിനിമാനിരൂപണമെഴുതുമ്പോഴും ഡോ. ലീലാവതിയുടെ ഭാഷ എത്ര ലളിതവും മനോഹരവുമാണ്!

* * *

ഇന്ത്യൻ രാഷ്ട്രീയത്തിൽ ചരൺസിംഗിന് പ്രസക്തി നഷ്ടപ്പെട്ടിരിക്കുന്നു.

—ചന്ദ്രശേഖർ.

പണ്ട് ചന്ദ്രശേഖർ പദയാത്ര നടത്തി വീണ്ടെടുത്ത പ്രസക്തിയിൽ പാതി കടം കൊടുക്കാമോ?

---

(17-ാം പേജിൽ നിന്ന തുടർച്ച)

ക്കുന്നു. ഇതോടെ പരസ്യംകൊണ്ടു കഴിയുന്ന വലിയ പത്രങ്ങളും വിഷമത്തിലാകുന്നു.

പിന്നെ ആരെ പേടിക്കണം?

മൂവാററുപുഴയാറിലൂടെ പനങ്കള്ള മാത്രം ഒഴുകും. നിലത്തു കിടക്കുന്ന കരിയിലകൾ മുഴുവൻ ഉണക്ക ഏലകൾ. അതു തിന്നാൻ ഞാനും എൻെറ പെമ്പിള്ളയും മാത്രം. ഇതാണ് റോയൽ ഫാമിലിയുടെ പത്രങ്ങളുടെ നേരെയുള്ള നയം.

അപ്പോൾ നമ്മളും നമ്മുടെ പെമ്പിള്ളമാരും എന്തുചെയ്യും? ഈ കള്ളും ഈ ഉണക്ക ഏലകളും നമുക്കും അർഹിച്ചതല്ലെ?

നമ്മളും പൊളിയാൻ പോകുന്ന പത്രക്കാരുമായി ഒക്കണം. ടെലിവിഷനിൽ വരുന്ന മുഖങ്ങളും വാർത്തകളും (അതു വാർത്തകളല്ല—പ്രധാനമന്ത്രിയടക്കമുള്ളവർ അനുദിനം ആവർത്തിക്കുന്ന ഡയലോഗ് മാത്രമാണ്.) പത്രക്കാർ അച്ചടിക്കില്ലെന്ന് നിശ്ചയിക്കുക. പകരം ടെലിവിഷനിൽ അടുപ്പിക്കാത്ത അഴിമതിക്കഥകളും കുംഭകോണങ്ങളും മാത്രമച്ചടിക്കുക. പത്രങ്ങൾക്ക് വിലകൂട്ടേണ്ടിവന്നാൽ, നമ്മൾ വായനക്കാർ പങ്കുചേർന്ന് പത്രങ്ങൾ വാങ്ങി വായിക്കുക.

അപ്പോൾ രണ്ടുതരം വാർത്തകൾ നാട്ടിൽ പ്രചരിക്കും. റോയൽ ഫാമിലി നിയന്ത്രിക്കുന്ന മീഡിയായിലെ നമ്മൾ വിശ്വസിക്കാത്ത വാർത്തകൾ; പത്രങ്ങളിൽ അച്ചടിച്ചുവരുന്ന വിശ്വസനീയമായ കുംഭകോണങ്ങൾ.

തുടർന്ന് ഔദ്യോഗികമായ മാധ്യമങ്ങൾ ജനങ്ങളെ സംബന്ധിച്ചിടത്തോളം ഒരു ഫലിതം മാത്രമാകും. അങ്ങനെ വരുമ്പോൾ റോയൽ ഫാമിലി അംഗങ്ങൾക്ക് ജനങ്ങൾ വിശ്വസിക്കുന്ന പത്രങ്ങളിൽ ഫോട്ടോ അച്ചടിക്കാൻ മോഹം വീണ്ടും വരും. അന്ന്, ന്യൂസ്പ്രിൻറിൻെറ വില കുറയ്ക്കാൻ നമുക്ക് ആവശ്യപ്പെടാം.

പത്രമുതലാളിമാർ ആണുങ്ങളാണെങ്കിൽ ചെയ്യേണ്ടതു് ന്യൂസ്പ്രിൻറ് വില കുറയ്ക്കുന്നതുവരെ പ്രധാനമന്ത്രിയുടെയും കേന്ദ്രഗവണ്മെൻറിൻെറ മന്ത്രിമാരുടെയും പേരും ചിത്രങ്ങളും പ്രസംഗങ്ങളും ബോയ്ക്കോട്ട് ചെയ്യുകയാണ്. അതിനു പത്രമുതലാളിമാർ ആണുങ്ങളാകണ്ടേ?